



ഹെയ്‌ലി സെലാസി ചക്രവർത്തിയും പത്നിയും



പോൾ വർഗീസ് എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ ഉപദേശകനായിരിക്കെ ഔദ്യോഗിക ചടങ്ങിൽ.

അടയാളപ്പെടുത്തുന്നത്.

മാന്തളിരിലെ പാറക്കുന്നേൽ കുടുംബത്തിലെ ഇളംതലമുറക്കാരനായ മനുവിന്റെ നിരന്തരമായ അന്വേഷണവും യാത്രയും ഇടപെടലുകളുമാണ് മറിയാമ്മ യോഹന്നാന്റെ ശവകുടീരം ആഫ്രിക്കയിലെ മോറോഗോറോയിലെ കോമൺവെൽത്ത് വാർ സെമിത്തേരിയിൽ കണ്ടെത്തുന്നത്. നോവലിൽ രേഖപ്പെടുത്തിയ സ്ഥലകാല സ്ഥാപനങ്ങളും വ്യക്തികളും ഇന്റർനെറ്റിൽ വിവര സൂചനകൾ നൽകുന്നുണ്ട്. അത്തരത്തിൽ ചരിത്ര വസ്തുതകൾക്ക് ഭാവാവിഷ്ക്കാരത്തോടെയാണ് പോൾ വർഗീസും നോവലിൽ സജീവ സാന്നിധ്യമാകുന്നത്.

സഭാചരിത്ര രേഖകളിൽ തമസ്ക്കരിക്കപ്പെടുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതത്തെ പൊതു സമൂഹത്തിന് അടുത്തറിയുവാൻ ബെന്യാമിൻ ഈ നോവലിലൂടെ അവസരം സൃഷ്ടിക്കുന്നു. സഭാചരിത്ര സ്പന്ദനങ്ങളും അടയാളങ്ങളും മലയാള നോവൽ സാഹിത്യത്തിൽ ആലേഖനം ചെയ്യുന്ന ബെന്യാമിന്റെ സർഗ്ഗസിദ്ധിയും ചരിത്രബോധവും പുത്തൻ കാഴ്ചപ്പാടും പ്രശംസനീയമാണ്. ക്രൈസ്തവ ജീവിതത്തിലെ ആചാരാനുഷ്ഠാനവും അതിജീവനശേഷിയും കുടിയേറ്റ ചരിത്രവും ബെന്യാമിന്റെ എഴുത്തുകളുടെ പ്രത്യേകതയാണ്. മദ്ധ്യതിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികളുടെ ജീവിതവും അതിജീവനവും മിക്ക നോവലുകളിലും പ്രകടമാകുന്നുണ്ട്.

കോവിഡ് പശ്ചാത്തലത്തിലുള്ള വിവിധങ്ങളായ സാമൂഹിക ആരോഗ്യ പ്രതിസന്ധികളും അതിജീവനമാർഗ്ഗങ്ങളും ഉൾക്കൊള്ളുന്ന നിശബ്ദ സഞ്ചാരം എന്ന നോവൽ കോവിഡ് മഹാമാരിയുടെ ദുരന്തങ്ങളും ആരോഗ്യ പ്രവർത്തകരുടെ വിഹ്വലതകളും ഉൾക്കൊള്ളുന്നു. ധീരരായ മലയാളി നേഴ്സുമാരുടെ കുടിയേറ്റ ചരിത്രമാണ് നോവലിൽ പ്രകാശം പരത്തുന്നത്.

(karingattilachan@gmail.com)



യീഹൂദായുടെ സിംഹത്തിന് എന്ത് സംഭവിച്ചു? പൗലോസ് മാർ ഗ്രീഗോറിയോസ് ഹെയ്‌ലി സെലാസിയെക്കുറിച്ച് എഴുതിയ ഒരു അനുഭവാധിഷ്ഠിത നിരീക്ഷണം വായിക്കുവാൻ ക്യു.ആർ. കോഡ് സ്കാൻ ചെയ്യുക.

വചനതീർത്ഥം

# സുവിശേഷം - ലോകമെങ്ങും

## (പെന്തിക്കോസ്തിക്കുശേഷം ആറാം ഞായർ മിഷൻ സണ്ടേ - വി. ലൂക്കോസ് 13: 22-35)



**ഫാ. വിനോദ് ജോർജ്**
(മാനേജർ, വെട്ടിക്കൽ ദയറാ)

ദൈവം തന്റെ പുത്രനെ അയച്ചതിലും, വി. ത്രിത്വത്തിന്റെ സ്വയവെളിപ്പാടിലും (ഒശൈശീ ഉലശ) ആണ് മിഷന്റെ അടിസ്ഥാനം ദർശിക്കുന്നത്. "എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു" (വി. യോഹ. 20:21) എന്ന വാക്യത്തിൽ ഇതു വ്യക്തമാക്കുന്നു. വി. ത്രിത്വത്തിനുള്ളിലെ മിഷൻ, ചരിത്രത്തിനുള്ളിൽ വ്യാപരിക്കുന്നതാണ് സഭയുടെ മിഷൻ. വി. ത്രിത്വത്തിനുള്ളിലെ മിഷൻ മുഖാന്തരം ദൈവത്തിന്റെ ജീവനിൽ സൃഷ്ടിക്ക് പങ്കാളിത്തം നൽകിയിരിക്കുന്നു. ഇനിയും ഈ പങ്കാളിത്തം സർവ്വസൃഷ്ടിക്കും, കാലത്തിനും അനുഭവവേദ്യമാക്കാനുള്ള ചുമതലയ്ക്കാണ് സഭയുടെ മിഷൻ എന്നു പറയുന്നത്.

### സുവിശേഷം ലോകമെങ്ങും

ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം തുടങ്ങുന്നത് 'അവൻ പട്ടണം തോറും, ഗ്രാമംതോറും സഞ്ചരിച്ച് യെരുശലേമിലേക്ക് യാത്ര ചെയ്തു' (വാ. 22) എന്നു വായിച്ചുകൊണ്ടാണ്. തന്റെ സുവിശേഷം ലോകമെങ്ങും പ്രചരിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് യേശുക്രിസ്തു ജീവിച്ചതും പ്രവൃത്തിച്ചതും. യെരുശലേമിൽ തുടങ്ങി, സകല ജാതികളിലും എത്തിക്കുകയായിരുന്നു ലക്ഷ്യം. അതിന്റെ ആരംഭമാണ് അവൻ പട്ടണംതോറും ഗ്രാമംതോറും സഞ്ചരിച്ച് അവരുടെ പള്ളികളിൽ ഉപദേശിക്കുകയും രാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുകയും സകലവിധ ദീനവും വ്യാധിയും സൗഖ്യമാക്കുകയും ചെയ്തത്. (വി. മത്തായി 9:35).

തന്റെ സുവിശേഷം ഭൂലോകത്തിൽ എല്ലായിടത്തും എത്തിക്കഴിഞ്ഞു മാത്രമേ അവസാനം വരുകയുള്ളു എന്ന് യേശു ഉദ്ബോധിപ്പിക്കുന്നു (വി. മത്തായി 24:14).

യേശു യെരുശലേമിന്റെ ഗ്രാമങ്ങളിലും പട്ടണങ്ങളിലും തുടങ്ങിയ ആ ദൗത്യം തുടരുവാൻ തന്റെ ശിഷ്യന്മാരെ ചുമതലപ്പെടുത്തുകയായിരുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തു, ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെട്ട് നൽകുന്ന ഉപദേശങ്ങളിൽ ശ്രദ്ധേയമായത് ഇതാണ്. വി. മത്തായി 28:19 'ആകയാൽ നിങ്ങൾ പുറപ്പെട്ട്, പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോട് കല്പിച്ചത് ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ട് സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവീൻ; ഞാനോ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ട് എന്ന് അരുളിച്ചെയ്തു.'

സ്വർഗ്ഗാരോഹണ സമയത്ത് കർത്താവ്, ശിഷ്യന്മാർക്ക് നൽകുന്ന സന്ദേശവും ഇതുതന്നെയാണ്. അപ്പോ. പ്ര. 1:8 'എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെമേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യെരുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകും' എന്നു പറഞ്ഞു.

യേശുക്രിസ്തുവിന്റെ നല്ല സാക്ഷികളാകാനുള്ള ഉത്തരവാദിത്വവും കടമയും ഓരോ ക്രിസ്ത്യാനിക്കും ഉണ്ട്. ഓർത്തഡോക്സ് വീക്ഷണത്തിൽ "സാക്ഷ്യം" (മാർട്ടീറിയ) എന്ന പദമാണ് 'മിഷൻ' എന്നതിനേക്കാൾ സ്വീകാര്യമായത്. നല്ല സാക്ഷികളായിത്തീരുവാൻ നമുക്ക് സാധിക്കുമെങ്കിൽ, ക്രിസ്തു ആരംഭിച്ച 'സുവിശേഷം-ലോകമെങ്ങും' എന്ന നടപടിക്രമത്തിന് പൂർത്തീകരണം ഉണ്ടാകും.

### അർഹതയില്ലാത്തവർ തള്ളപ്പെടുന്നു

രക്ഷിക്കപ്പെടുന്നവർ ചുരുക്കമോ എന്ന ചോദ്യത്തിന് ഉത്തരമായി കർത്താവ് പറയുന്നത് 'ഇടുക്കുവാതിലിലൂടെ കടക്കുവാൻ പോരാടുവീൻ; പലരും നോക്കും, കഴിയില്ലതാനും' എന്ന് ഉത്തരം പറഞ്ഞു (വാ. 23, 24).

ജീവങ്കലേക്കും നാശത്തിലേക്കും പോകുന്ന വാതിലുകൾ ഉണ്ട്. ജീവങ്കലേക്ക് പോകുന്ന വാതിൽ ഇടുക്കവും വഴി ഞെരുക്കവുമാണ്. അത് കണ്ടെത്തുന്നവർ ചുരുക്കമാണ്. നാശത്തിലേക്ക് പോകുന്ന വാതിൽ വീതിയുള്ളതും വഴി വിശാലവുമാണ്. അതിൽക്കൂടി കടക്കുന്നവർ അനേകർ ആകുന്നു. വീതിയുള്ളതും വിശാലവുമായ വാതിൽകൂടി യാത്ര ചെയ്യുന്നവർ അനീതി പ്രവൃത്തിക്കുന്നവരാണ്. അനീതി പ്രവൃത്തിക്കുന്നവരെ യേശു ശകാരിക്കുകയും അവരെ തള്ളിക്കളയുകയുമാണ് ചെയ്യുന്നത്. ജീവങ്കലേക്കുള്ള ഇടുക്കവും ഞെരുക്കവുമായ വഴി തെരഞ്ഞെടുത്ത അബ്രഹാമും ഇസഹാക്കും യാക്കോബും സകല പ്രവാചകന്മാരും ദൈവരാജ്യത്തിൽ ഇരിക്കുന്നു.

അധർമ്മം പ്രവൃത്തിക്കുന്നവരോട്, നിങ്ങളെ ഞാൻ അറിയുന്നില്ല എന്നും എന്നെ വിട്ടുപോകുവീൻ എന്നും ക്രിസ്തു ശക്തമായി സംസാരിക്കുന്നുണ്ട്. മനുഷ്യരുടെ മുമ്പിൽ യേശുവിനെ തള്ളിപ്പറയുന്നവനെ ദൈവദൂതന്മാരുടെ മുമ്പിൽ തള്ളിപ്പറയും. മനുഷ്യപുത്രന്റെ നേരെ ഒരു വാക്ക് പറയുന്ന ഏവനോടും ക്ഷമിക്കും, പരിശുദ്ധാത്മാവിന്റെ നേരെ ദൂഷണം പറയുന്നവനോടോ ക്ഷമിക്കയില്ല (വി. ലൂക്കോ. 12:9,10).

ഹൃദയത്തിൽ അകൃത്യവും അധർമ്മവും ഉള്ളവരെക്കുറിച്ചാണ് കർത്താവ് പറയുന്നത്. യെശ. 59:2 'നിങ്ങളുടെ അകൃത്യങ്ങൾ അത്രേ നിങ്ങളെയും നിങ്ങളുടെ ദൈവത്തേയും തമ്മിൽ ഭിന്നിപ്പിച്ചിരിക്കുന്നത്; നിങ്ങളുടെ പാപങ്ങൾ അത്രെ അവൻ കേൾക്കാതവണ്ണം അവന്റെ മുഖത്തെ നിങ്ങൾക്ക് മറെക്കുമാറാക്കിയത്.'

നമ്മുടെ പ്രാർത്ഥനയും കണ്ണുനീരും കർത്താവ് ശ്രദ്ധിക്കണമെങ്കിൽ ഹൃദയത്തിൽ നിന്നും അകൃത്യം തുടച്ചുമാറ്റണം. സങ്കീ. 66:18,19 'ഞാൻ എന്റെ ഹൃദയത്തിൽ അകൃത്യം കരുതിയിരുന്നുവെങ്കിൽ കർത്താവ് കേൾക്കയില്ലായിരുന്നു. എന്നാൽ ദൈവം കേട്ടിരിക്കുന്നു. എന്റെ പ്രാർത്ഥനാശബ്ദം ശ്രദ്ധിച്ചിരിക്കുന്നു.'

### യെരുശലേമിനെപ്പറ്റിയുള്ള വിലാപം

ദൈവം യിസ്രായേൽ ജനതയെ ജീവനുതുല്യം സ്നേഹിക്കുകയും സംരക്ഷിക്കുകയും ചെയ്തിട്ടും, അവർ ദൈവം അയച്ച പ്രവാചകന്മാരോടും ദൈവപുത്രനായ മശിഹായോടും ചെയ്തതിനെ അതിനിശിതമായി വിമർശിക്കുന്ന ഭാഗം ഇവിടെ ഉണ്ട്. വാ. 34,35 'കോഴി തന്റെ കുഞ്ഞുങ്ങളെ ചിറകിൻകീഴിൽ ചേർക്കുംപോലെ നിന്റെ മക്കളെ എത്രവട്ടം ചേർത്തുകൊള്ളുവാൻ താൻ മനസ്സായിരുന്നു' എന്നു പറഞ്ഞ് അവരോട് പ്രകടിപ്പിച്ച സ്നേഹവും കരുതലും യേശുക്രിസ്തു പരസ്യമായി വെളിപ്പെടുത്തുന്നു. യെരുശലേം ഭവനങ്ങളെ ശപിക്കുന്നു, 'നിങ്ങളുടെ ഭവനം ശൂന്യമായിത്തീരും' എന്നുവരെ ശാപവാക്കുകൾ കർത്താവ് ഉരുവിടുന്നു.

ദൈവത്തിന്റെ സ്നേഹവും വാത്സല്യവും ധാരാളമായി അനുഭവിച്ചിട്ടും, ദൈവത്തെ അറിയാത്ത ജനമായി നാം മാറുന്നുണ്ടോ? സ്വയവിമർശനത്തിന് വിധേയമാകേണ്ട സമയമാണിത്.

**മിഷൻ സണ്ടേ** – എല്ലാ വർഷവും ജൂലൈ മാസം ആദ്യ ഞായറാഴ്ച പ. സഭ മിഷൻ സണ്ടേ ആയി ആചരിക്കുന്നുണ്ട്. 'ഭൂമിയുടെ അറ്റത്തോളം എന്റെ സാക്ഷികളാകുവിൻ' എന്ന് ശിഷ്യഗണങ്ങളോട് കല്പിച്ച നമ്മുടെ കർത്താവിന്റെ കല്പന അർത്ഥപൂർണ്ണമായി നിറവേറ്റാനുള്ള ഉത്തരവാദിത്വം പ. സഭയ്ക്കുണ്ട്. സഭയുടെ അനേക മിഷൻ പ്രവർത്തനങ്ങൾക്കുവേണ്ടി പ്രവൃത്തിക്കുവാനും പ്രാർത്ഥിക്കുവാനും സഹായിക്കുവാനും നമുക്ക് ഓരോരുത്തർക്കും കടമയുണ്ട്. മിഷൻ സണ്ടേ കവർ പിരിവ് വിജയിപ്പിക്കുവാൻ എല്ലാവരും ആത്മാർത്ഥമായി ശ്രമിക്കണം.

# God has enough for all

## Sixth Sunday after Pentecost



**Fr. Dr. Joshi Varghese, Bhilai**
**(Diocesan Education Officer & PRO, Calcutta Diocese)**

**Evening St. Luke** 17: 1-1, **Morning St. Mark 6: 30- 52, Before Holy Qurbana, Exodus 3: 34-38, Psalms 20, Isaiah 14: 22-27, Holy Qurbana Acts 1:15-20, I Corinthians 8: 1-6**

**St. Matthew 15: 32-39**

We are again dealing with 'bread'; feeding of the 4000. Apart from St. Matthew, only St. Mark narrates the feeding of 4000. The differences in the number fed (5000, 4000), the number of the loaves (5, 7), the number of the fishes (2, a few), the place the multitude sat (upon the green grass, on the ground), number of the baskets taken up filled with the fragments (12,7) and the name of baskets -in Greek ( small sized *kophinous*, man sized *spyridas*) clearly indicates that the feeding of 5000 and 4000 are different incidents.

**a. The 'other' is not my concern**

*Then Jesus called his disciples to him and said, "... I do not want to send them away hungry,..." for they might faint on the way*." (Mt 15:32)

In the feeding of the 5000, as per the Synoptic Gospels (Mt 14:15; Mk 6:35, 36; Lk 9:12), it is the disciples who take initiative to deal with the hunger of the crowd. But we don't see such a pro-active approach from the apostles, in the case of the feeding of 4000. Why did the apostles show a disinterested response to the crowd in this instance even after 'three days' (Mt 15:32)? Was it because, after witnessing the feeding of 5000, they were sure that Jesus would take care of the crowd? If it was so, they wouldn't have replied, "*Where are we to get enough bread in the desert to feed so great a crowd*?" (Mt 15:33). Biblical scholars point out that the feeding of the 5,000 took place near Bethsaida, close to the Sea of Galilee and the crowd consisted of Jews. In contrast, it was in the region of the Decapolis that the feeding of the 4,000 took place, and the crowd was predominantly gentile. Apostles, like many other Jews of the time, still treated the Samaritans and gentiles as 'the other'. That probably explains the rather cold response to the crowd's need even after three days , while in the case of the 5000, on the first day evening itself the apostles had approached Jesus with the request to send out the crowd for food.

We are intended to be open to the needs of all those who are around us. Turning a blind eye to other's needs on the basis of religion, caste, language or region is not expected from a Christian. When we see a hungry person, it is our duty to provide him food and not to ask his name or religion to find out whether he is 'eligible' for food. During natural calamities like floods, often food is distributed to the needy from helicopters. Would it be fair or acceptable if the food is distributed only for a section of people on the basis of political affiliation or religion? When St. Gregorios of Parumala established schools, the admissions were open to all as it was intended for the uplift of the whole society and not merely for Christians.

b. **Not counting the women and children**

*'Those who had eaten were four thousand men, besides women and children*' (Mt 15:38)

From Old Testament times women and children were given less importance in the common narrative. History consisted of 'his story' barring a handful of exceptions. Their voices were unheard or suppressed. Yet it was generally the women in every tribe and community who ensured the spiritual and cultural legacy was handed over to the next generations. In spite of all the talks about women empowerment, women across the globe are in one way or the other victims of patriarchal mindset. Kerala, which stands high in social and human development indicators, and best Female literacy rate as well as sex ratio compared to other states, was shocked by a series of deaths due to alleged dowry-related violence, in the recent weeks.

As St. Paul says 'there is no difference between male and female, for all are one in Christ Jesus' (Gal 3:28). Though there have been instances of devaluing of women, over times, Church has taken lead in women empowerment and needs to promote the equality and equity for all its members irrespective of gender differences. Similar is the case of children. It is true that crores of children, both boys and girls, were empowered by the educational opportunities provided by the educational institutions of the Church. How many congregations have their children in mind while planning feasts, jubilees or annual programme. We need to ensure that 'women and children' are counted by Church and society.

**3. Food wastage**

"*What was left over was gathered up, twelve baskets of broken pieces*" (Lk 9:17)

As reported by Olio "between 33-50% of all food produced globally is never eaten, and the value of this wasted food is worth over $1 trillion". Chintan India estimates the value of food wastage in India is around [1] 92,000 crores per annum. When we compare the number of people who are hungry and the amount of food wasted every day, it can be seen that if the food wastage can be avoided and channelized to the hungry the problem can be solved. I know it's easier said than done as the implementation needs systemic changes at international and national level. Yet as individuals and communities we can do our part. That is what Jesus exhibited when He ordered the apostles to gather up the left overs. It seems fair to assume that the twelve baskets were properly utilised.

There are many instances of large quantities of food being wasted after our *perunnals,* weddings etc. It is also encouraging to see that some Churches/ individuals pre-plan so that not a bit of food is wasted and the extra food that remains after the consumption of the feast/ wedding is timely delivered to the needy individuals/ institutions. A few changes in our outlook and lifestyle like buying/ making only what is needed for consumption, keeping an eye on the shelf life of edibles, vegetables and fruits, prudently using the leftovers, consciously ensuring that not a bit of food is wasted.

By finding ways to reduce, reuse and recycle our food waste we can ❑

take care of our environment as well. The World Resources Institute states "that reducing food waste by half would benefit the environment significantly by reducing the need for land, water, and other resources to grow food." It is also estimated that "cutting food waste in half would lower greenhouse gas emissions by 1.5 gigatons (1.5 billion metric tons) of carbon dioxide equivalent per year by 2050." This shows the importance of avoiding wastage of food as demonstrated by our Lord.

**Conclusion**

The feeding of the 4000 reflects the 'there is neither Jew nor Gentile, … nor is there male and female, for are all one in Christ Jesus'. As shown by our Lord, the Church shall continue to fulfil its responsibility of not only catering to the spiritual need of its flock but also the physical and social needs also.

## സ്നേഹാദരം

**പുലിക്കോട്ടിൽ സുധീർ മാസ്റ്റർ**



ആതുരമാണിലോകം ജീവിത യാതന തിങ്ങിയ കെടുകാലം
പാടുകയാണെന്നിട്ടും നമ്മൾ നാളെകൾ നീട്ടിയ ചില്ലകളിൽ
പ്രാണനു വേണ്ടി പ്പിടയും ജീവിത നാടകമല്ലോ നാടെങ്ങും
ഓടുകയാണധിവേഗം നിലവിളിയൊച്ചകൾ ചിറകുകളാകുമ്പോൾ
പറന്നു പറന്നു പക്ഷം തളർന്ന് കൂട്ടിലണഞ്ഞു കിതയ്ക്കുമ്പോൾ
മറ്റൊരു ദൈന്യത മറ്റൊരു വേദന കാതിലലച്ചു വിളിക്കുന്നു
പിഴവുകളെങ്ങാൻ പിണഞ്ഞുവെന്നാൽ പുഞ്ചിരി കൊലവിളിയാകുന്നു
പാതിയറിഞ്ഞവർ പലവിധ കഥകൾ തള്ളി മറിച്ചു രസിക്കുന്നു
പി.പി.കിറ്റും ഗ്ലൗസ്സും മാസ്ക്കും മാറ്റും നേരം കാണുന്നു
പാടെ വിളർത്തു തളർന്നൊരു ജീവിത യന്ത്രമതിങ്കലിരിക്കുന്നു

പൊരുതുകയാണെന്നിട്ടും ചുണ്ടിൽ ചിരിയും മൊഴിയിൽ മധുരവുമായ്
ശാസ്ത്രമതിന്റെ പൊതിച്ചോറെന്നും ചൂടാറാതെ വിളമ്പുന്നു
തളരുകയില്ലീ ധവളിമ തെല്ലും നിഴലുകളെത്ര പടർന്നാലും
പൊന്നല ചാർത്തിയൊരമ്പിളി വാനിലുദിക്കുമിതൊക്കെ മറക്കും നാം
അറിവിനെ മാത്രം നമ്പുക വയ്യെന്നറിയുക 'ശാസ്ത്ര വിശാരദർ' നാം
അറിയേണ്ടതിനെ നമിക്കാം വിനയപ്പട്ടു പുതച്ചു നടക്കുക നാം
നമിച്ചിടുന്നു ആതുര സേവന സേനാധിപരേ സോദരരേ
ജീവനെടുക്കുമദൃശ്യ കണത്തെ പറിച്ചു നീക്കും സ്നേഹിതരേ.




## ഏഷ്യാ ബുക്സ് ഓഫ് റിക്കാർഡ്സ് ഗ്രാന്റ് മാസ്റ്റർ പദവിയിലേക്ക്

കടമ്പനാട്: ജ്യോത്സനാ സാറാ എബി ഇന്ത്യൻ ബുക്ക് ഓഫ് റെക്കാർഡ്സും ഏഷ്യാ ബുക്ക് ഓഫ് റെക്കാർഡ് ഗ്രാന്റ് മാസ്റ്റർ പുരസ്കാരങ്ങൾക്ക് അർഹയായി. ചെറുപ്പം മുതലേ ചിത്രരചനയിലും ഫോട്ടോഗ്രാഫിയിലും തന്റേതായ വാസന ജ്യോത്സന പ്രകടിപ്പിച്ചിട്ടുണ്ട്. A3 സൈസ് പേപ്പറിൽ പരമാവധി ടെസ്സെലേഷൻസ് (ഒരു പാറ്റേണിലെ ആകൃതികളെ ശ്രദ്ധാപൂർവ്വം സംയോജിപ്പിക്കുക) കുറഞ്ഞ സമയത്ത് വരച്ചാണ് ജ്യോത്സന ഈ പുരസ്കാര നിറവിലേക്ക് എത്തിച്ചേർന്നത്. ഇത് കൂടാതെ വ്യത്യസ്തതയുള്ള പല ചിത്രങ്ങളും ഈ ചെറുപ്രായത്തിൽ വരച്ചിട്ടുണ്ട്. സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ, കടമ്പനാട് ഇടവക അംഗം. കടമ്പനാട് നെടിയകാലായിൽ എബി ഡാനിയേലിന്റേയും ഷീബാ കെ തരകന്റേയും മകളും പരേതനായ പ്രൊഫ. എ. ഡാനിയേൽ കോർ എപ്പിസ്കോപ്പായുടേയും അമ്മിണിക്കുട്ടി ജോർജ്ജിന്റെയും ചെറുമകളുമാണ്.



## കൈത്താങ്ങായി കൂടെയുണ്ട് കൊട്ടാരക്കര-പുനലൂർ ഭദ്രാസനം

കൊട്ടാരക്കര-പുനലൂർ ഭദ്രാസനം ജീവകാരുണ്യപ്രവർത്തനങ്ങളുമായി മുന്നോട്ട്. ഭദ്രാസന രൂപീകരണത്തിന്റെ പത്താം വാർഷികത്തോട് അനുബന്ധിച്ച് ഇടവക മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ തേവോദോറോസിന്റെ പ്രത്യേക താൽപര്യപ്രകാരം 'കാരുണ്യ വർഷം 2020'ന്റെ ഭാഗമായി ഇതിനോടകം നാല് ഭവനങ്ങൾ പൂർത്തീകരിച്ച് അർഹതപ്പെട്ടവർക്ക് കൈമാറിയതിന് തുടർച്ചയായി അഞ്ചാമത്തെ ഭവനത്തിന്റെ നിർമ്മാണപ്രവർത്തനങ്ങൾ ആരംഭിച്ചു.

തൃക്കണ്ണമംഗൽ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക അംഗവും കൊട്ടാരക്കര കോട്ടപ്പുറം സെന്റ് ഇഗ്നാത്തിയോസ് ഓർത്തഡോക്സ് ഇടവക പള്ളി മൂപ്പനും ആയിരിക്കുന്ന വിനോദിന് കൊട്ടാരക്കര-പുനലൂർ ഭദ്രാസനം നിർമ്മിച്ചു നൽകുന്ന ഭവനത്തിന്റെ നിർമ്മാണ ചെലവുകൾ ഏറ്റെടുത്തിരിക്കുന്നത് ഭദ്രാസന കൗൺസിൽ അംഗങ്ങളും, കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിൽ നിന്നുള്ള ഒരു സഭാ മാനേജിംഗ് കമ്മിറ്റി അംഗവും, ഗ്രിഗോറിയൻ ചാരിറ്റി പ്രവർത്തകരും ചേർന്നാണ്.



**ഇന്ത്യൻ ക്രിക്കറ്റ് താരങ്ങളുടെ സ്റ്റൈൻസിൽ ആർട്ട് ഡ്രോയിങ്ങിലൂടെ ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിൽ ഇടം നേടിയ റിനു വർഗീസ്. കരുവാറ്റ മാർ യാക്കൂബ് ബുർദ്ദാന ഓർത്തഡോക്സ് ഇടവകാംഗമാണ്.**



പോത്തുകല്ല് കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂളിൽ മൊബൈൽ ഫോൺ ലൈബ്രറി പഞ്ചായത്ത് പ്രസിഡന്റ് വിദ്യാ രാജൻ ഉദ്ഘാടനം ചെയ്യുന്നു.

# പോത്തുകല്ല് കാതോലിക്കേറ്റ് സ്കൂൾ അധ്യാപകർ നൽകിയത് 45 ഫോണുകൾ

എടക്കര ● പോത്തുകല്ല് കാതോലിക്കേറ്റ് ഹയർ സെക്കൻഡറി സ്കൂൾ അധ്യാപകർ വിദ്യാർഥികൾക്ക് നൽകിയത് 45 സ്മാർട് ഫോണുകൾ. ഇതിനു ചെലവായ മൂന്നര ലക്ഷം രൂപ അധ്യാപകർതന്നെ എടുക്കുകയായിരുന്നു. സ്മാർട് ഫോൺ വിതരണവും സ്കൂളിൽ ഒരുക്കിയ മൊബൈൽ ഫോൺ ലൈബ്രറിയും പഞ്ചായത്ത് പ്രസിഡന്റ് വിദ്യാരാജൻ ഉദ്ഘാടനം ചെയ്തു. പ്രിൻസിപ്പൽ ഫാ. യോഹന്നാൻ തോമസ് അധ്യക്ഷത വഹിച്ചു. വാർഡ് അംഗം മറിയാമ്മ കുഞ്ഞുമോൻ, പ്രധാനാധ്യാപകൻ റജി ഫിലിപ്പ്, പിടിഎ വൈസ് പ്രസിഡന്റ് പി.എസ്.ബിജു, സ്റ്റാഫ് സെക്രട്ടറി പി.എസ്.തോമസ് എന്നിവർ പ്രസംഗിച്ചു.



വെണ്ണിക്കുളം സെന്റ്.ബഹനാൻസ് ഓർത്തഡോക്സ് ഇടവകാംഗമായ, പ്രഗൽഭ നെഫ്രോളജിസ്റ്റ് ഡോ. ജോർജി ഏബ്രഹാം രചിച്ച 'My Patients My God: Journey of a Kidney Doctor' എന്ന പുസ്തകത്തിന്റെ പ്രകാശന കർമ്മം, ഉപരാഷ്ട്രപതി വെങ്കയ്യനായിഡു നിർവ്വഹിച്ചു. ഇന്ത്യയിലും, വിദേശത്തും വിവിധ ആതുരാലയങ്ങളിൽ സേവനം അനുഷ്ഠിച്ച ഡോ. ജോർജി ഏബ്രഹാം, സ്വദേശമായ വെണ്ണിക്കുളത്ത് ആരംഭിച്ചിരിക്കുന്ന, Kidney Deceased Early Detection Centre എന്ന സ്ഥാപനം, സമൂഹത്തോടുള്ള അദ്ദേഹത്തിന്റെ പ്രതിബദ്ധതയും, ഉത്തരവാദിത്വവും വിളിച്ചറിയിക്കുന്നു.



പത്തനംതിട്ട ജില്ലയിലെ നിരണം സെന്റ്. മേരീസ് ഹയർ സെക്കണ്ടറി സ്കൂൾ വിദ്യാർത്ഥികളുടെ പഠനത്തിന് കോഴിക്കോട് ZMART ഫൗണ്ടേഷന്റെ കൈത്താങ്ങ്. ഓൺലൈൻ പഠനത്തിനാവശ്യമായ സ്മാർട്ട് ഫോണുകൾ ഫൗണ്ടേഷൻ പ്രതിനിധികളായ ഉമ്മൻ ജോൺ, എബിൻ തോമസ് അലക്സ് എന്നിവർ സ്കൂൾ ഹെഡ്മിസ്ട്രസ് സൂസൻ കെ. മാത്യുവിന് കൈമാറി. സ്കൂൾ അധികൃതർ ഫോണുകൾ അർഹരായ കുട്ടികളുടെ രക്ഷിതാക്കൾക്ക് വിതരണം ചെയ്തു. ഉമ്മൻ കൊച്ചുമ്മൻ, ജോയൽ തോമസ് കൊച്ചുമ്മൻ എന്നിവർ നേതൃത്വം നൽകി.



**Consecration of new blocks of St. Mary's Higher Secondary School at Naroda.**





**ഈ വർഷത്തെ Best Doctor Award കരസ്ഥമാക്കിയ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗം ഡോ. പ്രീതി ഏലിയാമ്മ ജോൺ (Medical Officer GHH, Kottanad)**



വാങ്ങിപ്പോയ ഫാ. മാത്യു ജോണിന്റെ നാൽപതാം ചരമദിനത്തോടനുബന്ധിച്ചു സമർപ്പിക്കുന്ന ഗാനോപഹാര സിഡി പ്രകാശനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് നിർവ്വഹിച്ചു.



## ശമ്പളത്തിലെ ഒരു ഭാഗം ഉപയോഗിച്ച് വിദ്യാർഥികൾക്കുള്ള പഠന സൗകര്യമൊരുക്കി സെന്റ് ബഹനാൻസ് സ്കൂളിലെ അദ്ധ്യാപകർ

വെണ്ണിക്കുളം: കോവിഡ് കാലത്തെ ശമ്പളവിഹിതത്തിലൂടെ വിദ്യാർഥികൾക്കുള്ള പഠന സൗകര്യമൊരുക്കി സെന്റ് ബഹനാൻസ് ഹയർ സെക്കൻഡറി സ്കൂളിലെ അദ്ധ്യാപകർ.

കഴിഞ്ഞ കോവിഡ് കാലത്തെ ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കായി അധ്യാപകരിൽ നിന്നു സർക്കാർ ശേഖരിച്ച തുകയിൽ തിരികെ ലഭിച്ചതിന്റെ ഒരു വിഹിതമായ 2.5 ലക്ഷം രൂപയാണ് വിനിയോഗിച്ചത്. 40 വിദ്യാർഥികൾക്ക് ഓൺലൈൻ പഠനത്തിന് സ്മാർട്ഫോണും 110 പേർക്ക് ഭക്ഷ്യധാന്യ കിറ്റും 230 വിദ്യാർഥികൾക്ക് ആവശ്യമായ നോട്ട്ബുക്കുകളുമാണ് വിതരണം ചെയ്തത്. പ്രിൻസിപ്പൽ ഡോ. ജേക്കബ് ഏബ്രഹാം, ഹെഡ്മിസ്ട്രസ് സൂസൻ ഐസക്, കൺവീനർ ഡാനീഷ് പി. ജോൺ, ലീന ജോൺ, മനോജ് പി. ചെറിയാൻ എന്നിവർ നേതൃത്വം നൽകി.



വൈ.എം.സി.എ. സംസ്ഥാന സോഷ്യൽ സർവ്വീസ് ബോർഡ് ചെയർമാൻ തോമസ് മണലേൽ (മേൽപാടം), സബ് – റീജൻ ചെയർമാൻ, സോണൽ കോ-ഓർഡിനേറ്റർ, യുവജന പ്രസ്ഥാനം നിരണം ഭദ്രാസന ജനറൽ സെക്രട്ടറി ഭദ്രാസന മദ്യവർജനസമതി സെക്രട്ടറി തുടങ്ങിയ വിവിധ തലത്തിൻ പ്രവർത്തിച്ച ഇദ്ദേഹം നിലവിൽ കേരള കൗൺസിൽ ഓഫ് ചർച്ചസ് സോണൽ സെക്രട്ടറിയാണ്. മേൽപാടം സെന്റ് കുറിയാക്കോസ് ഇടവകാംഗം.



## വരിക്കോലി പള്ളിയുടെ നവീകരിച്ച പള്ളിമുറികളുടെ കൂദാശ നിർവ്വഹിച്ചു

വരിക്കോലി: സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ കഴിഞ്ഞ ഒന്നര മാസത്തോളമായി നടന്നുവന്നുകൊണ്ടിരുന്ന പള്ളിമുറികളുടെ നവീകരണ പ്രവർത്തനങ്ങൾ പൂർത്തീകരിച്ച് കൂദാശ ചെയ്തു. സഭയെ സംബന്ധിച്ചും, ദേവാലയത്തെ സംബന്ധിച്ചും നിർണായകമായ, ജൂലൈ 3–ലെ സുപ്രധാനമായ സുപ്രീംകോടതി വിധി വന്നതിന്റെ നാലാം വാർഷിക ദിനത്തിൽ തന്നെ കൂദാശ നിർവഹിക്കപ്പെട്ടത് ദൈവനടത്തിപ്പായി പ്രവർത്തകർ കാണുന്നു.

## വി. മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് മാറ്റത്തെക്കുറിച്ച് മാർ അപ്രേം

കേൾക്കണമേ ദുഷ്ടവിലാപം
'ശുദ്ധൻമാരുടെ സന്നിധിയിൽ നി–
ന്നെങ്ങനെ ഞാനോടിയൊളിക്കും.

ശ്ലീഹൻമാരുടെ നിഗ്രഹമാമെന്നുടെ
ലക്ഷ്യപ്രാപ്തിയ്ക്കായ്,
മരണത്തെ ഞാൻ പ്രേരിപ്പിച്ചതിനാലെന്നുടെ പ്രാണനുമായി
അവരുടെ മരണത്താലുണ്ടാവുന്നീ
ദണ്ഡനവിധിയിൽ നിന്നോടിയൊളിക്കാൻ.

തീഷ്ണതയേറും ശിക്ഷാവിധിയെന്നുടെ
നേരേയുയരുന്നതു മുന്നേക്കാളധികമതായി.

ഭാരതമണ്ണിൽ ഞാൻ കൊന്നാശ്ളീഹാ–
യെന്നുടെമുന്നേയെത്തിപ്പറ്റിയെഡേസായിൽ

ഇവിടെയുമവിടെയുമാസാന്നിദ്ധ്യം
ഇവിടെയുമവിടെയുമവനെൻ മുന്നിൽ
നിറയുന്നെൻ മനസിൽ
ഖിന്നത മാത്രം നിറയുന്നെൻ മനസിൽ
ഖിന്നത മാത്രം.

ശ്ളീഹാതന്നുടെയസ്ഥികളാകെ
വ്യാപാരികളാം കൂട്ടക്കാരിവിടെ കൊണ്ടെ–
ത്തിച്ചോയെന്നൊരു ശങ്ക,
പക്ഷേയവരവനെത്തന്നെ ഇവിടെക്കൊണ്ടെത്തിച്ചോ!'

**തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ**

from Kathleen McVey, *Ephrem the Syrian*, Paulist Press, 1989. Courtesy the Syriac Orthodox Resources.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH










**Paying homage to the Cathedral members (10 in numbers) those who diseased and departed us during the 2nd wave of Covid-19 at our St. Lazarus Cemetery Chapel, Ahmedabad.**



**Great Memorial Feast of St. Thomas, the apostle of India at our St. Thomas Chapel, Naroda of St. Mary's Orthodox Cathedral Ahmedabad.**



## സെയിന്റ്സ് ഓഫ് മലങ്കര ചാപ്പലിൽ ധൂപപ്രാർത്ഥന നടത്തി

അഹമ്മദാബാദ്: അഹമ്മദാബാദ് ഭദ്രാസന ആസ്ഥാന മന്ദിരം നിർമ്മിക്കുന്നതിനായുള്ള ഫാം ഹൗസിൽ (മലങ്കര ഹൗസിൽ) അഹമ്മദാബാദ് ഭദ്രാസന ഇടയൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് സന്ദർശനം നടത്തി. ഫീലിപ്പോസ് റമ്പാനും ഫാ. ഐസക് തോമസും അനുഗമിച്ചു.

മലങ്കരയിലെ മുഴുവൻ പരിശുദ്ധന്മാരുടെയും നാമത്തിലുള്ള, മലങ്കര ഹൗസിലെ 'സെയിന്റ്സ് ഓഫ് മലങ്കര ചാപ്പലിൽ' മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ധൂപാർത്ഥന നടത്തി.

2009-ൽ പുതുതായി രൂപീകരിക്കപ്പെട്ട അഹമ്മദാബാദ് ഭദ്രാസനത്തിന്റെ, ബൃഹത്തായ ആസ്ഥാന മന്ദിരത്തിന്റെ നിർമ്മാണം ആരംഭിക്കുന്നതിനുള്ള ഊർജ്ജിത ശ്രമങ്ങൾ നടന്നു വരുന്നതിനിടെയാണ് ഡോ. യൂലിയോസ് മലങ്കര ഹൗസിൽ സന്ദർശനം നടത്തിയത്.



## അഹമ്മദാബാദ് ഭദ്രാസന ആസ്ഥാനം പുനർ ശുദ്ധീകരണം ചെയ്തു

നരോദ: അഹമ്മദാബാദ് ഭദ്രാസന ആസ്ഥാനം പുനർ ശുദ്ധീകരണം ചെയ്തു. കോവിഡ് രണ്ടാം തരംഗം ഭീകര താണ്ഡവമാടിയ സ്ഥലങ്ങളിലൊന്നാണ് അഹമ്മദാബാദ്. കടുത്ത നിയന്ത്രണങ്ങൾ നിലനിന്നിരുന്നതിനാൽ ചാപ്പലിൽ വി. കുർബാന അർപ്പിക്കാൻ സാധിക്കാത്ത സാഹചര്യമായിരുന്നു.

ഡോ. ഗീവർഗീസ് മാർ യൂലിയോസ് ഭരണ നിർവ്വഹണം നടത്തി വരുന്ന അഹമ്മദാബാദ് ഭദ്രാസന ആസ്ഥാനത്തെ സെന്റ് തോമസ് അപ്പർ റൂം ചാപ്പലിൽ ജൂലൈ 1-ന് ഫീലിപ്പോസ് റമ്പാന്റെ മുഖ്യ കാർമികത്വത്തിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് കൂദാശ നിർവഹിക്കപ്പെടുകയും ചെയ്തു.

ഫാ. ഐസക് തോമസ്, ബ്രദർ അനിൽ തങ്കച്ചൻ, എന്നിവർ സന്നിഹിതരായിരുന്നു. പ. ബാവാതിരുമനസ്സ് ചികിത്സയിൽ കഴിയുന്ന പരുമലയിൽ ആയിരുന്ന മാർ യൂലിയോസ് ജൂലായ് 1-ന് ഭദ്രാസന ആസ്ഥാനത്തെത്തി.



**കുന്നക്കുരുടി യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ എർലയിൽ കുമാരന് നിർമ്മിച്ചു നൽകിയ ഭവനത്തിന്റെ താക്കോൽദാനം നിർവഹിച്ചു.**